# ഇന്ത്യൻരാഷ്ട്രീയത്തിലെ
# വഴിത്തിരിവ്

കെ. വേണു

## സവർണ്ണമേധാവിത്വശക്തികൾക്കും കുത്തക കൾക്കും എതിരെ പിന്നോക്ക, ന്യൂനപക്ഷ, മർദ്ദിത, ദേശീയജനവിഭാഗങ്ങൾ ഒന്നിക്കുക

സി. ആർ. സി., സി. പി. ഐ. (എം. എൽ.)
കേരളസംസ്ഥാനകമ്മിററി പ്രസിദ്ധീകരണം
നവംബർ 1990

# സവർണ്ണമേധാവിത്വശക്തികൾക്കും കുത്തകകൾക്കും എതിരെ പിന്നോക്ക, ന്യൂനപക്ഷ മർദ്ദിത, ദേശീയ ജനവിഭാഗങ്ങൾ ഒന്നിക്കുക

ഒരു ന്യൂനപക്ഷഗവൺമെൻറ് സ്വാഭാവികമായി നേരിടാനിടയുള്ള തകർച്ചതന്നെയാണു് ഇപ്പോൾ വി. പി. സിംഗ് ഗവൺമെൻറ് നേരിട്ടതെന്നു തോന്നാം. ഒരർത്ഥത്തിൽ അതു ശരിയുമാണു്. പക്ഷെ കൂടുതൽ ശ്രദ്ധേയമായ കാര്യം, അതോടൊപ്പം കൂടുതൽ ആഴത്തിലുള്ള രാഷ്ട്രീയ അടിയൊഴുക്കുകൾ സംഭവിച്ചുകൊണ്ടിരിക്കുന്നു എന്നതാണു്. മണ്ഡൽ കമ്മീഷൻ റിപ്പോർട്ടും ബാബറിമസ്ജിദ് പ്രശ്നവും ഇന്ത്യൻ രാഷ്ട്രീയത്തിൽ സൃഷ്ടിച്ചിട്ടുള്ള ആഘാതം കുറെ പാർലമെൻറ് അംഗങ്ങളുടെ കൂറുമാററങ്ങളുടെയും ചേരിതിരിവുകളുടെയും തലത്തിന് അതീതമാണെന്നതാണ് ഈ സാഹചര്യത്തിൻെറ സവിശേഷത. പാർലിമെൻറിൻെറ വേദിയിൽ നടക്കുന്ന ചേരിതിരിവുകളേക്കാൾ എത്രയോ ദൂരവ്യാപക ഫലങ്ങളാണു് ഇതു സൃഷ്ടിക്കാൻ പോകുന്നതു്. അതുകൊണ്ടുതന്നെ ഇന്ത്യയുടെ ആധുനികചരിത്രത്തിലെ നിർണ്ണായകമെന്നു വിശേഷിപ്പിക്കാവുന്ന ഒരു വഴിത്തിരിവിൻെറ മുന്നിലാണു് നാം എത്തിനിൽക്കുന്നതു്. ഇതിൻെറ സ്വഭാവം തിരിച്ചറിഞ്ഞുകൊണ്ടു പുരോഗമനപരമായ രീതിയിൽ ഈ പ്രക്രിയയിൽ ഇടപെടേണ്ടതു് എല്ലാ പുരോഗമന ശക്തികളുടെയും കടമയായിരിക്കുന്നു.

ഇവിടെ നിലനിൽക്കുന്ന രാഷ്ട്രീയസാമൂഹ്യ വ്യവസ്ഥയുടെ യഥാർത്ഥ സ്വഭാവം കൂടുതൽ ആഴത്തിൽ പരിശോധിക്കാൻ സഹായിക്കുന്ന സംഭവവികാസങ്ങളാണു് ഇപ്പോൾ ഉണ്ടായിക്കൊണ്ടിരിക്കുന്നതു്. സാമ്പത്തികവും വർഗ്ഗപരവുമായ മാനദണ്ഡങ്ങൾ ഉപയോഗിച്ചുകൊണ്ടു്, ഇവിടത്തെ സാമൂഹ്യവ്യവസ്ഥയെ വിലയിരുത്താൻ മാർക്സിസ്ററു-ലെനിനിസ്ററുകൾ പോലും നടത്തിക്കൊണ്ടിരുന്ന ശ്രമങ്ങളുടെ ദൗർബല്യവും ഈ സംഭവവികാസങ്ങൾ വെളിച്ചത്തു കൊണ്ടുവരുന്നുണ്ടു്. ഫ്യൂഡൽ ഉത്പാദനബന്ധനങ്ങളുടെ സ്വാധീനവും പുത്തൻകൊളോണിയൽ സമ്പ്രദായങ്ങളിലൂടെയുള്ള സാമ്രാജ്യത്വാധിപത്യവുമാണു് ഇവിടത്തെ ജനാധിപത്യ സമ്പ്രദായത്തെ പൊള്ളയാക്കുന്നതെന്നു വിലയിരുത്തപ്പെട്ടിരുന്നു. യഥാർത്ഥ്യത്തിൻെറ ഒരു വശമാണിതു് എന്നതിൽ ഇപ്പോഴും സംശയത്തിനു് അവകാശമില്ല. എന്നാൽ ഈ സാമ്പത്തിക, വർഗ്ഗഘടകങ്ങളോടൊപ്പം ജാതി, മത ശക്തികൾ ചെലുത്തുന്ന സ്വാധീനം ഇവിടത്തെ സാമൂഹ്യ രാഷ്ട്രീയ വ്യവസ്ഥയെ എത്രമാത്രം നിർണ്ണായകമായി ബാധിക്കുന്നു എന്നു ശരിയായി മനസിലാക്കപ്പെട്ടിരുന്നില്ല. മുഖ്യമായും സാമ്പത്തികവർഗ്ഗ മാനദണ്ഡങ്ങൾ ഉപയോഗിച്ചുകൊണ്ടുള്ള കമ്മ്യൂണിസ്ററുകാരുടെ വിശകലനരീതി ഇങ്ങനെയൊരു പരിശോധനയ്ക്ക് ഇടം നൽകിയിരുന്നില്ലെന്നതാണു് ഏറെ ശരി.

## സവർണ്ണഫാസിസ്ററുശക്തികളുടെ ആധിപത്യം

കോടതിവിധിയെ മാനിക്കില്ലെന്നു ഉറക്കെ പ്രഖ്യാപിച്ചുകൊണ്ടും സർക്കാർ വിലക്കുകളെ തൃണവത്ഗണിച്ചുകൊണ്ടും ബാബറിമസ്ജിദ് പൊളിച്ചു രാമക്ഷേത്രം പണിയാൻ ഒക്ടോബർ 30-ാംനു- സവർണ്ണഫാസിസ്ററുകൾ അയോദ്ധ്യയിൽ നടത്തിയ ശ്രമം ചെറിയൊരു സംഭവമല്ല. മുൻ പ്രധാനമന്ത്രി വി. പി. സിംഗിൻെറ പിന്തുണയോടെ യു. പി. മുഖ്യമന്ത്രി മുലായംസിംഗ്യാദവ്, മസ്ജിദിനെ സംരക്ഷിക്കാനായി എടുത്ത കരുതൽ നടപടികളെയെല്ലാം കാററിൽപറത്തും വിധമാണു് സംഭവങ്ങൾ നീങ്ങിയതു്. മസ്ജിദിനു കാര്യമായ കേടുണ്ടാക്കുന്നതിൽനിന്നു തടയാനും സവർണ്ണ ഫാസിസ്ററുകൾ ആസൂത്രണം ചെയ്ത രീതിയിൽ പള്ളിയുടെ മതിൽക്കെട്ടിനുള്ളിൽ കർസേവ ആരംഭിക്കുന്നതിനു് അനുവദിക്കാതിരിക്കാനും സർക്കാരിനു കഴിഞ്ഞുവെന്നതു ശരിയാണു്. അതിനുവേണ്ടി സവർണ്ണഫാസിസ്ററുകൾക്കെതിരായി നിറയൊഴിക്കാൻ തയ്യാറായതു് തീർച്ചയായും ചെറിയൊരുകാര്യമല്ല. പക്ഷേ ഇത്തരം തയ്യാറെടുപ്പുകളെയെല്ലാം നിഷ്പ്രഭമാക്കും വിധം, പ്രതിരോധവലയങ്ങളെയെല്ലാം ഭേദിക്കാൻ കർസേവാസംഘങ്ങൾക്കു കഴിഞ്ഞതു് പോലീസ്, അർദ്ധസൈനിക മേധാവികളും ഉദ്യോഗസ്ഥമേധാവികളും ഗൂഢാലോചനപരമായ രീതിയിൽ സവർണ്ണഫാസിസ്ററുകൾക്കു കൂട്ടുനിന്നു എന്നതുകൊണ്ടാണു്. മുൻ പ്രധാനമന്ത്രിയുടെയും യു. പി. മുഖ്യമന്ത്രിയുടെയും ആഗ്രഹങ്ങളോ അവകാശവാദങ്ങളോ എന്തുതന്നെ ആയിരുന്നാലും അവർ നേതൃത്വംനൽകിയ ഭരണകൂടം അവരുടെ നിയന്ത്രണത്തിലായിരുന്നില്ലെന്നതാണു് യാഥാർത്ഥ്യം. ഒക്ടോബർ 30-ാംനു- എല്ലാവിധ പോലീസ്, അർദ്ധസൈനിക വലയങ്ങളെയും ഭേദിച്ചുകൊണ്ടു യു. പി. തലസ്ഥാനമായ ലക്നോ അക്ഷരാർത്ഥത്തിൽ തന്നെ കർസേവകർ കയ്യടക്കിയതു്,യു. പി. ഭരണസംവിധാനം യഥാർത്ഥത്തിൽ ആരുടെകയ്യിലായിരുന്നു എന്നു തെളിയിച്ച സംഭവമാണു്.

അയോദ്ധ്യയിൽ സംഭവിച്ചതും മറെറാന്നല്ല. അർദ്ധസൈനിക വലയങ്ങൾ ഒന്നൊന്നായി ഭേദിച്ച് ആയിരക്കണക്കിനു കർസേവകർക്കു തർക്കസ്ഥലത്തേയ്ക്കും പള്ളിക്കെട്ടിടത്തിലേയ്ക്കും നിർബാധം കടക്കാൻ കഴിഞ്ഞതു നല്ലൊരു വിഭാഗം ഭരണകൂടമേധാവികളുടെ സഹകരണത്തോടെയാണു് ഇൻറലിജൻസ്‌വിഭാഗം ഉൾപ്പെടെ ഭരണകൂടത്തിൻെറ മർമ്മസ്ഥാനങ്ങളിലുള്ള ഒട്ടേറെ സവർണ്ണമേധാവികൾ, പള്ളി പൊളിക്കാൻ സഹായകമാവുംവിധമുള്ള ഒരു ഗൂഢാലോചനയ്ക്കു രൂപം നൽകിയിരുന്നു എന്നു ഇന്നു് തെളിഞ്ഞു കഴിഞ്ഞിട്ടുണ്ടു്. ഈ പദ്ധതി പൂർണ്ണമായും നടപ്പിലായില്ലെങ്കിലും സ്ഥിതിഗതിയുടെ ഗൗരവം വ്യക്തമാക്കാൻ ഇത്രയും മതി. സവർണ്ണമേധാവിത്വശക്തികളുടെ ദയാദാക്ഷിണ്യത്തിനു വിധേയമായിമാത്രമേ ഏതു ഭരണകൂടത്തിനും ഇന്നത്തെ സാഹചര്യത്തിൽ ഇന്ത്യയിൽ നിലനിൽക്കാനാകൂ എന്നാണു് ഇതു സൂചിപ്പിക്കുന്നത്. ഇതിനെതിരായശക്തികൾ

ഇന്ത്യൻ രാഷ്ട്രീയത്തിൽ നിലവിലില്ലെന്നല്ല സൂചന. ഇവിടെ നിലനിൽക്കുന്ന ജനാധിപത്യവും മതേതരത്വവുമെല്ലാം ഈ സവർണ്ണശക്തികൾക്കു സ്വീകാര്യമായ തലത്തിൽ മാത്രമാണ് ഇതുവരെ നിലനിന്നുപോന്നതെന്നു് ചുരുക്കം.

മണ്ഡൽകമ്മീഷൻറിപ്പോർട്ട് നടപ്പിലാക്കാനുള്ള തീരുമാനവും അതിൻെറ പ്രത്യാഘാതങ്ങളും ഈ പശ്ചാത്തലത്തിൽ മനസ്സിലാക്കാൻ ശ്രമിച്ചാലാണ് ചിത്രം കൂടുതൽ സ്പഷ്ടമാവുക.

## പശ്ചാത്തലം

80–കളുടെ ആരംഭത്തോടുകൂടി ആസ്സാം, പഞ്ചാബ് പോലുള്ള പ്രശ്നങ്ങൾ ഉയർന്നുവന്നതോടെ, ഇന്ത്യൻ അഖണ്ഡത അപകടത്തിലായിരിക്കുന്നു എന്ന്, അഖിലേന്ത്യാതലത്തിലുള്ള എല്ലാ ഭരണവർഗ്ഗരാഷ്ട്രീയശക്തികളും തിരിച്ചറിയാൻ തുടങ്ങിയതോടെയാണ് ഹിന്ദുവർഗ്ഗീയതയ്ക്കു വീണ്ടും പ്രോത്സാഹനം ലഭിച്ചത്. പഞ്ചാബിലെ സിക്കുകാർക്കെതിരായി ഹിന്ദുവർഗ്ഗീയതയെ ഉപയോഗപ്പെടുത്തുകയും സവർണ്ണഫാസിസ്ററുശക്തികളുമായി കൂട്ടുകെട്ടുണ്ടാക്കുകയും ചെയ്തതു കോൺഗ്രസ്സ് (ഐ) തന്നെയാണ്. ഇവിടത്തെ ജനാധിപത്യത്തിൻെറയും മതേതരത്വത്തിൻെറയും കുത്തക അവകാശപ്പെട്ടിരുന്ന അവരുടെ തനിനിറം അതോടെ വെളിവായി. സി. പി. ഐ.. സി. പി. എം. പോലുള്ള ഇടതുപുരോഗമനശക്തികൾ എന്ന് അവകാശപ്പെടുന്ന പാർട്ടികൾ പോലും അഖണ്ഡതയ്ക്കുവേണ്ടി ഹിന്ദുവർഗ്ഗീയതയെ നേരിട്ടും പരോക്ഷമായും പ്രീണിപ്പിക്കാൻ തുടങ്ങിയത് ഈ കാലഘട്ടത്തിലാണ്.

ഇത്തരമൊരു പശ്ചാത്തലത്തിലാണ്, ഉറങ്ങിക്കിടന്നിരുന്ന ബാബറിമസ്ജിദ് പ്രശ്നം വിശ്വഹിന്ദുപരിഷത്തു പോലുള്ള ഒരു സവർണ്ണഫാസിസ്ററുസംഘടന കുത്തിപ്പൊക്കുന്നത്. അന്നു കേന്ദ്രത്തിലെയും യു. പി. യിലെയും കോൺഗ്രസ്സ് (ഐ) സർക്കാരുകൾ അതിനു പൂർണ്ണപിന്തുണ നൽകി. 49 മുതൽ ഹിന്ദുവർഗ്ഗീയവാദികളുടെ കടന്നാക്രമണത്തെ തുടർന്നു പൂട്ടിക്കിടന്നിരുന്ന പള്ളിതുറന്നു ഹിന്ദുക്കൾക്കുമാത്രം, തങ്ങൾ കൃത്രിമമായി സ്ഥാപിച്ച രാമവിഗ്രഹം പൂജിക്കാനുള്ള കോടതിവിധി നേടിക്കൊടുക്കുന്നനു കോൺഗ്രസ്സിൻെറ നേരിട്ടുള്ള ഒത്താശയോടുകൂടിയാണ്. ഇന്ദിരാവധത്തെ തുടന്നുള്ള അന്തരീക്ഷത്തിൽ ഹിന്ദുവർഗ്ഗീവാദം കുത്തിപ്പൊക്കി തങ്ങൾ നേടിയ വിജയം അതേപടി നിലനിർത്താൻ കഴിയുമെന്നായിരുന്നു കോൺഗ്രസ്സ് (ഐ) യുടെ വ്യാമോഹം. ആ വ്യാമോഹം തകരാൻ അധികരസമയം വേണ്ടിവന്നില്ല. രാജീവ് ഗാന്ധിയുടെ പതനത്തിലേയ്ക്കു നയിച്ചതുതന്നെ ആ വ്യാമോഹത്തകർച്ചയായിരുന്നു എന്നു കാണാം.

ഇങ്ങനെ ജനാധിപത്യ, മതേതരപാർട്ടികൾ എന്ന് അവകാശപ്പെട്ടിരുന്ന കോൺഗ്രസ് (ഐ) മുതൽ സി.പി.എം. വരെയുള്ള

അഖിലേന്ത്യാ പാർട്ടികൾ സ്വീകരിച്ച ഹിന്ദുപ്രീണനനയത്തിന്റെ ഫലമായിട്ടാണ്, ബാബ്റിമസ്ജിദ് പ്രശ്നം ഹിന്ദു വർഗ്ഗീയവാദികളുടെ കയ്യിലെ ഏററവും ശക്തമായ ഉപകരണമായിമാറിയത്. അവരാകട്ടെ, ഒരു ഹിന്ദുരാഷ്ട്രം കെട്ടിപ്പടുക്കുക എന്ന തങ്ങളുടെ ചിരകാലസ്വപ്നം സാക്ഷാത്കരിക്കാനുള്ള ഫലപ്രദമായ ആയുധമായി അതിനെ ഉപയോഗിക്കാൻ പദ്ധതിയിടുകയും ചെയ്തു. കഴിഞ്ഞ വർഷം നടത്തിയ ഇഷ്ടികപൂജയും ശിലാസ്ഥാപനവും ഇപ്പോഴത്തെ കർസേവാശ്രമവും ഇത്തരമൊരു പദ്ധതിയുടെ ആസൂത്രിതഘട്ടങ്ങളാണ്. മുസ്ലീംവിരുദ്ധ ഹിന്ദുവർഗ്ഗീയവികാരം ആളിപ്പടർത്തി അതിനെ രാഷ്ട്രീയാടിത്തറയാക്കി മാററുക എന്ന രാഷ്ട്രീയതന്ത്രമാണ് ബി.ജെ.പി. യും ആർ.എസ്.എസും വിശ്വഹിന്ദുപരിഷത്തുംചേർന്ന് ആവിഷ്ക്കരിച്ചു നടപ്പിലാക്കിക്കൊണ്ടിരിക്കുന്നത്.

## മണ്ഡൽകമ്മീഷൻ റിപ്പോർട്ട്

ഇത്തരമൊരു പശ്ചാത്തലത്തിലാണ് മണ്ഡൽകമ്മീഷൻ റിപ്പോർട്ട് നടപ്പിലാക്കാനുള്ള തീരുമാനം വരുന്നത്. ജനതാദളിലെ ചേരിപ്പോരും ദേവിലാൽ – ചന്ദ്രശേഖർ ചേരിയെ തകർക്കാനുള്ള ഉപാധിയെന്ന പരിഗണനയുമെല്ലാമാണ് മണ്ഡൽറിപ്പോർട്ട് നടപ്പാക്കാൻ വി.പി. സിംഗിനെ പ്രേരിപ്പിച്ചതെന്ന വിലയിരുത്തൽ ശരിയാകാം. എങ്കിലും, ജനതാദളിലെ ലോഹ്യ, സോഷ്യലിസ്ററുവിഭാഗമാണ് വി.പി. സിംഗിനെക്കൊണ്ട് ഈ നടപടിക്കു പ്രേരിപ്പിച്ചതെന്നത് ബോധപൂർവ്വമായ ഒരു രാഷ്ട്രീയ നീക്കം ഇതിനു പിന്നിലുണ്ടെന്നു വ്യക്തമാക്കുന്നു. മണ്ഡൽ റിപ്പോർട്ട് നടപ്പാക്കാനുള്ള പ്രേരണ എന്തായിരുന്നാലും അത് ഇന്ത്യയിലെ സാമൂഹികധ്രുവീകരണത്തിൽ വമ്പിച്ച സ്വാധീനംചെലുത്തിക്കഴിഞ്ഞിരിക്കുന്നു എന്നതാണ് പ്രധാനം. ഇനി റിപ്പോർട്ട് നടപ്പിലാക്കുന്നതിൽനിന്നു ഭരണനേതൃത്വം പിൻവാങ്ങിയാലും അതുണ്ടാക്കിയ സ്വാധീനം പൂർണ്ണമായി അപ്രത്യക്ഷമാവുകയില്ല. റിപ്പോർട്ട് നടപ്പാക്കാൻ തീരുമാനിച്ചതോടെ, അതിനെതിരായി ഉയർന്നുവന്ന സവർണ്ണശക്തികളുടെ തീവ്രമായ ചെറുത്തുനിൽപ്പാണ് ഇപ്പോൾ ഈ ധ്രുവീകരണത്തിന് ആക്കംകൂട്ടിയത്. സംവരണത്തിനെതിരായി, കുറെ നാളുകളായി, ഇന്ത്യയുടെ പല ഭാഗങ്ങളിലും സവർണ്ണചെറുത്തുനിൽപ്പ് ആരംഭിച്ചിരുന്നു. എന്നാൽ ഇപ്പോഴാണ് അത് അങ്ങേയററം തീവ്രതരമായി ഉയർന്നുവന്നത്.

മണ്ഡൽകമ്മീഷൻറിപ്പോർട്ട് നടപ്പാക്കുന്നതിലൂടെ ആർക്കെല്ലാം എത്ര ശതമാനം ജോലി ലഭിക്കാൻ പോകുന്നു എന്നവിവാദമല്ല ഇവിടെപ്രധാനം. ഇതിനെ സവർണ്ണമേധാവിത്തശക്തികൾ മുഴുവൻ ശക്തിയും ഉപയോഗിച്ച് എതിർക്കാൻ തുടങ്ങിയതോടെ, അവർക്കിടയിൽ അഭൂതപൂർവ്വമായ ഐക്യം രൂപം കൊള്ളാൻ തുടങ്ങുകയും ഇന്ത്യൻ ഉപഭൂഖണ്ഡത്തിന്റെ ചരിത്രത്തിൽ ആദ്യമായി, സവർണ്ണരും അവർണ്ണരും എന്ന നിലയ്ക്കുള്ള സാമൂഹിക, രാഷ്ട്രീയ ധ്രുവീകരണം ആരംഭി

ക്കുകയും ചെയ്തിരിക്കുന്നു എന്നതാണു് പ്രധാനം. അവർണ്ണർ തങ്ങളുടെ അവകാശത്തെക്കുറിച്ചു ബോധവാൻമാരാവുകയും രാഷ്ട്രീയമായി സംഘടിക്കുകയും ചെയ്താൽ സവർണ്ണരെ പരാജയപ്പെടുത്താൻ കഴിയുമെന്ന ബോധം അവരിൽ വളരാൻ തുടങ്ങിയിരിക്കുന്നു. ഇതോടെ തങ്ങൾ ഒരുന്യൂനപക്ഷമാണെന്ന യാഥാർത്ഥ്യം സവർണ്ണർ ഒരു ഞെട്ടലോടെ തിരിച്ചറിയാൻ തുടങ്ങിരിക്കുന്നു. ജനസംഖ്യാപരമായി നന്നേചെറിയൊരു ന്യൂനപക്ഷമായിരുന്നിട്ടും നൂററാണ്ടുകളല്ല, സഹസ്രാബ്ദങ്ങൾതന്നെ ആയിട്ട്, തങ്ങൾ ഒരു ന്യൂനപക്ഷമാണെന്നു സവർണ്ണർക്ക് ഒരിക്കലും അനുഭവപ്പെട്ടിരുന്നില്ല; കാരണം അവർ എല്ലായ്പ്പോഴും സാമൂഹികവും സാമ്പത്തികവും രാഷ്ട്രീയവുമായി മുകൾത്തട്ടിൽതന്നെയാണു് നിലകൊണ്ടിരുന്നതു്. എന്നാൽ, ഇപ്പോൾ ആദ്യമായി, തങ്ങൾ രാഷ്ട്രീയമായി പിന്തള്ളപ്പെടാൻ പോകുന്നു എന്ന യാഥാർത്ഥ്യം അവരെ തുറിച്ചു നോക്കാൻ തുടങ്ങിയിരിക്കുന്നു. അതു തങ്ങളുടെ സാമൂഹിക സാമ്പത്തിക പദവികളെയെല്ലാം തകിടം മറിക്കുമെന്നു് അവർ തിരിച്ചറിയാൻ തുടങ്ങിയിരിക്കുന്നു. ഈ തിരിച്ചറിവിൻെറ ആഘാതമാണു് ആത്മാഹൂതി ശ്രമങ്ങളിലടക്കം പ്രകടമായിക്കൊണ്ടിരിക്കുന്നതു്.

സംസ്ഥാനതലങ്ങളിൽ സംവരണം നേരത്തെതന്നെ നടപ്പിലാക്കപ്പെട്ടിരുന്നു. തെക്കേ ഇന്ത്യയിൽ പ്രത്യേകിച്ചും. എന്നാൽ ഇതൊന്നും കേന്ദ്രഭരണകൂട സംവിധാനത്തിൻെറ അകത്തളങ്ങളെ ബാധിച്ചിരുന്നില്ല. ഒക്ടോബർ 30–നു ലക്നൗവിലും അയോദ്ധ്യയിലും നടന്ന സംഭവവികാസങ്ങളിൽ തെളിഞ്ഞുകണ്ടതുപോലെ, ഭരണകൂടയന്ത്രത്തിൻെറ എല്ലാ നിർണ്ണായകമേഖലകളിലും സവർണ്ണശക്തികൾക്കു നിയന്ത്രണാധികാരം നിലനിനിൽക്കുന്നുണ്ടു്. ഐ. എ. എസ്., ഐ. പി. എസ്. ഉദ്യോഗസ്ഥൻമാരെല്ലാം പൂർണ്ണമായും കേന്ദ്ര സർവ്വീസിൽ പെടുന്നവരായതുകൊണ്ട്, സംസ്ഥാന സർക്കാർ സംവിധാനത്തേയും അവർക്കു നിയന്ത്രിക്കാൻ കഴിയുന്നു. മണ്ഡൽകമ്മീഷൻ റിപ്പോർട്ട് നടപ്പാക്കുമ്പോൾ, ഈ കേന്ദ്ര സർവ്വീസ് മേഖലയിലേയ്ക്കു ഗണ്യമായ തോതിൽ മററു പിന്നോക്കവിഭാഗങ്ങൾ കടന്നുവരാൻ പോവുകയാണു്. ഈ മേഖലയിലെ 60–70 ശതമാനം ഉദ്യോഗങ്ങളും ഇപ്പോഴും സവർണ്ണശക്തികൾ കയ്യടക്കിവെച്ചിരിക്കുന്നു എന്നതാണു് വാസ്തവം. ഈ മേധാവിത്തത്തിനു ഗണ്യമായ രീതിയിൽ ഇളക്കം തട്ടാൻ പോകുന്നു എന്നതാണു് സവർണ്ണശക്തികളുടെ ഇപ്പോഴത്തെ അങ്കലാപ്പിനു പിന്നിലുള്ളതു്.

അവർണ്ണരെ സംബന്ധിച്ചിടത്തോളം എത്ര പേർക്ക് പുതുതായി ജോലി കിട്ടാൻപോകുന്നു എന്നതല്ല പ്രധാനം. മറിച്ച് ഭരണകൂടത്തിൻെറ നിർണ്ണായക തലങ്ങളിലേയ്ക്ക് കടന്നുചെല്ലാനുള്ള അവകാശം ഇത്രയുംനാൾ നിഷേധിക്കപ്പെട്ടിരിക്കുകയായിരുന്നു എന്നും അതു നേടിയെടുക്കാൻ തങ്ങൾക്ക് അർഹതയും അവകാശവുമുണ്ടെന്ന തിരിച്ചറിവുമാണു് ഇപ്പോൾ ശക്തിപ്പെട്ടിരിക്കുന്നതു്. ഇതാണ് നാളിതുവരെയില്ലാത്തസാമൂഹിക ധ്രുവീകരണത്തിനു തുടക്കം കുറിക്കാൻ ഇടയാക്കിയ പശ്ചാത്തലം.

## ജനാധിപത്യവും ജാതിസംവരണവും

ജാതിസംവരണം ജനാധിപത്യവ്യവസ്ഥയ്ക്ക് ചേർന്നതല്ലെന്നും സാമ്പത്തിക സംവരണമാണു് അതിനു് അനുയോജ്യമെന്നുമുള്ള വാദമുഖമാണു് സവർണ്ണബുദ്ധിജീവികളും പുരോഗമനവാദികൾ എന്ന് അവകാശപ്പെടുന്ന പലരും ഉന്നയിക്കുന്നതു്. ജാതിവ്യവസ്ഥ സൃഷ്ടിക്കുന്ന സാമൂഹിക വിവേചനം നിലനിൽക്കുന്നിടത്തു ജനാധിപത്യം പ്രഹസനമായിത്തീരുന്നു എന്ന യാഥാർത്ഥ്യമാണു് ഇക്കൂട്ടർ വിസ്മരിക്കുന്നതു്. ജാതിവ്യവസ്ഥ സൃഷ്ടിക്കുന്ന സാമൂഹിക വിവേചനത്തെ അൽപ്പമെങ്കിലും ലഘൂകരിക്കാൻ ഉതകുന്ന ഒരു ഉപകരണമെന്ന നിലയ്ക്കാണു് ജാതിസംവരണം ഇപ്പോഴും പ്രസക്തമാവുന്നതു്. സംവരണംകൊണ്ടു ജാതിവ്യവസ്ഥയെ തകർക്കാൻ കഴിയുമെന്നു് ആരും വ്യാമോഹിക്കുമെന്നു തോന്നുന്നില്ല. എന്നാൽ സാമ്പത്തികസംവരണത്തിനാകട്ടെ, ഇക്കാര്യത്തിൽ യാതൊരു പ്രസക്തിയുമില്ലെന്നതാണു് വാസ്തവം. ജാതിസംവരണവും സാമ്പത്തികസംവരണവും തമ്മിൽ കൂട്ടിക്കുഴയ്ക്കുന്നതു തികച്ചും അശാസ്ത്രീയമാണ്. സാമ്പത്തികമായ ഉച്ചനീചത്വം ഇല്ലായ്മചെയ്യുന്നതിലൂടെ ജാതിപരമായ ഉച്ചനീചത്വം ഇല്ലായ്മചെയ്യാൻ കഴിയുമെന്ന കമ്മ്യൂണിസ്റ്റുകാരുടെ പഴയ യാന്ത്രികനിലപാടിന്റെ സ്വാധീനമാണ് ഇത്തരം നിലപാടുകളിൽ നിഴലിക്കുന്നത്. ജാതിസംവരണത്തോടൊപ്പം സാമ്പത്തികസംവരണംകൂടിചേർത്താൽ അതു ജനാധിപത്യപരമാകും എന്ന ധാരണയും ഇതിന്റെ തുടർച്ചയാണ്. മണ്ഡൽകമ്മീഷൻറിപ്പോർട്ട് നടപ്പിലാക്കാനുള്ള വി. പി. സിംഗിന്റെ തീരുമാനം പ്രഖ്യാപിക്കപ്പെട്ടപ്പോൾ ഇ. എം. എസ്സിനെപ്പോലുള്ളവർ പ്രതികരിച്ചത് സാമ്പത്തികസംവരണവുമായി അതിനെ ബന്ധപ്പെടുത്തണമെന്നു പറഞ്ഞുകൊണ്ടായിരുന്നു.

യഥാർത്ഥത്തിൽ സാമ്പത്തികസംവരണവാദം ജാതിസംവരണത്തിന്റെ അടിസ്ഥാനലക്ഷ്യത്തെത്തന്നെ പരാജയപ്പെടുത്താൻ വേണ്ടിയുള്ളതാണ്. സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന സവർണ്ണർക്കുകൂടി സംവരണം വേണമെന്നു വാദിക്കുന്നതിലൂടെ സാമൂഹികമായി പിന്നോക്കാവസ്ഥയിലുള്ളവർക്കു സംവരണത്തിലൂടെ ലഭിക്കുന്ന അവസരം നഷ്ടപ്പെടുത്തുന്നു എന്നുമാത്രമല്ല, സാമ്പത്തികമായ പിന്നോക്കാവസ്ഥയെ സാമൂഹികമായ പിന്നോക്കാവസ്ഥയ്ക്കു തുല്യപ്പെടുത്തുകകൂടിചെയ്തുകൊണ്ടു പ്രശ്നത്തെ തലകീഴ്മറിക്കുകയും ചെയ്യുന്നു. ജാതിവ്യവസ്ഥനിമിത്തം സാമൂഹികമായിപിന്നോക്കംനിൽക്കുന്നവരുടെ സാമ്പത്തികസ്ഥിതി മെച്ചപ്പെടുത്തുന്നതിലൂടെ, അവരുടെ സാമൂഹികപദവിക്കു കാര്യമായ ഉന്നമനമുണ്ടാകുന്നില്ലെന്നതാണ് വാസ്തവം. സാമൂഹിക വിവേചനം അവസാനിപ്പിക്കാനുള്ള പ്രത്യേക നടപടികൾതന്നെ ആവശ്യമാണ്. വർഗ്ഗസമരത്തിലൂടെ സാമ്പത്തികമായ ഉച്ചനീചത്വം അവസാനിപ്പിക്കുമ്പോൾ ജാതിവ്യവസ്ഥ തനിയെ ഇല്ലാതായിക്കൊള്ളുമെന്ന് ഇന്ത്യയിലെ കമ്മ്യൂണിസ്റ്റുകാർ പുലർത്തിപ്പോന്ന യാന്ത്രികധാരണയുടെ സ്വാധീനംതന്നെയാണ് ഈ സാ

മ്പത്തിക സംവരണവാദത്തിലും കാണാവുന്നതാണ്. ഇന്നിപ്പോൾ സവർണ്ണമേധാവിത്വശക്തികൾ ഈ വർഗ്ഗ സമര സിദ്ധാന്തം ഉയർത്തിപ്പിടിക്കുന്നതു കൗതുകകരമാണ്.

ജാതിവ്യവസ്ഥയ്ക്ക് അതിന്റേതായ ചലനനിയമങ്ങളുണ്ടു്. സാമൂഹികമായ അതിശക്തമായ ഒരു സംവിധാനത്തിലൂടെയാണു് അതു നിലനിൽക്കുന്നതു്. അതാതു ജാതിയിൽപ്പെട്ടവർ തമ്മിലേ വിവാഹബന്ധം പാടുള്ളൂ എന്ന അലംഘനീയമായ സാമൂഹിക ചട്ടത്തിലൂടെയാണു് ജാതിവ്യവസ്ഥയുടെ മതിൽക്കെട്ടുകൾ കോട്ടംകൂടാതെ നിലനിന്നുപോരുന്നതു്. സാമ്പത്തികമായി ഉച്ചനീചത്വം എത്ര ലഘൂകരിച്ചാലും ഈ ചട്ടക്കൂടു്, ബോധപൂർവ്വമായ ശ്രമങ്ങളില്ലെങ്കിൽ ഭേദിക്കപ്പെടാതെ തുടരും. അതുകൊണ്ടാണു് ജാതിനശീകരണത്തിനുവേണ്ടി സവിശേഷമായ സമരരൂപങ്ങൾ ബോധപൂർവ്വം വളർത്തിയെടുക്കേണ്ടതു് ആവശ്യമായിരിക്കുന്നതു്. ജാതിസംവരണത്തിനു്, വളരെ ചെറുതാണെങ്കിലും ആ ദിശയിൽ ഒരു പങ്കുവഹിക്കാൻ കഴിയും.

ജാതിവ്യവസ്ഥ നിലനിൽക്കുന്ന ഇന്ത്യയുടെ സവിശേഷ സാഹചര്യത്തിൽ, ജാതിനശീകരണം ഇവിടത്തെ ജനാധിപത്യവൽക്കരണ പ്രക്രിയയിലെ നിർണ്ണായകഘടകമാണെന്നു ഡോ. അംബേദ്ക്കർ നേരത്തെ ചൂണ്ടികാണിച്ചിരുന്നു. എന്നാൽ ഈ കണ്ടെത്തലിന്റെ പ്രാധാന്യം തിരിച്ചറിയാൻ ഇവിടത്തെ കമ്മ്യൂണിസ്റ്റുകാർ ഉൾപ്പെടെയുള്ള പുരോഗമനവാദികൾക്കു കഴിഞ്ഞിരുന്നില്ല. അതുകൊണ്ടാണു് ഡോ. അംബേദ്ക്കറെ ഒരു ബ്രിട്ടീഷ് ഏജൻറായി ചിത്രീകരിച്ചു സ്വയം കൃതാർത്ഥരാകാൻ കമ്മ്യൂണിസ്റ്റുകാരടക്കമുള്ളവർ ശ്രമിച്ചതു്. ജാതിനശീകരണത്തെക്കൂടാതെ ഇന്ത്യയിൽ ജനാധിപത്യത്തിന് ആഴത്തിൽ വേരൂന്നാൻ കഴിയില്ലെന്ന യാഥാർത്ഥ്യം പൊതുവിൽ ഇവിടെ വിസ്മരിക്കപ്പെട്ടിരിക്കുകയായിരുന്നു. ജാതിവ്യവസ്ഥയ്ക്ക് ഒരിളക്കവും തട്ടാതെ തുടരുമ്പോഴും ഇവിടെ ജനാധിപത്യം വളരുകയാണെന്ന മിഥ്യാധാരണയാണ് പ്രചരിപ്പിക്കപ്പെട്ടുപോന്നത്. മാർക്സിസ്റ്റു-ലെനിനിസ്റ്റുകൾ ഇവിടത്തെ ജനാധിപത്യവ്യവസ്ഥയുടെ കപടസ്വഭാവം തുറന്നുകാട്ടാൻ ശ്രമിച്ചപ്പോഴും ഈ ജാതിവ്യവസ്ഥയുടെ സ്വാധീനം കണക്കിലെടുത്തിരുന്നില്ല. വളരെ അടുത്ത കാലത്തുമാത്രമാണ് സി. ആർ. സി., സി. പി. ഐ (എം. എൽ.) ഇക്കാര്യം തിരിച്ചറിയുകയും ആ ദിശയിലുള്ള അന്വേഷണം ആരംഭിക്കുകയും ചെയ്തത്. എന്നാൽ പുരോഗമനവാദികൾ എന്ന് അവകാശപ്പെടുന്നവർ അധികവും ഇക്കാര്യം മനസ്സിലാക്കാൻ ഇപ്പോഴും വിസമ്മതിക്കുകയാണ് ചെയ്യുന്നത്. മണ്ഡൽ കമ്മീഷൻ റിപ്പോർട്ടിനെ തുടർന്നുള്ള ധ്രുവീകരണത്തിലൂടെയാണ് ഇപ്പോൾ ഈ വിഷയത്തിന്റെ പ്രാധാന്യം വ്യാപകമായി മനസിലാക്കപ്പെടാൻ തുടങ്ങുന്നത്.

## സവർണ്ണമേധാവിത്വത്തിനെതിരായ പ്രഹരം

ബാബറിമസ്ജിദ്പ്രശ്നത്തെ ഉപയോഗിച്ചും പിന്നീടു കാശ്മീർപ്രക്ഷോഭത്തെ കരുവാക്കിക്കൊണ്ടും ഹിന്ദുവർഗ്ഗീ

യത ആളിക്കത്തിച്ച്, അതിനെ ഹിന്ദുരാഷ്ട്രവാദത്തിന്റെ അടിസ്ഥാനമാക്കി മാററാമെന്ന സവർണ്ണമേധാവിത്വശക്തികളുടെ കണക്കുകൂട്ടലുകളെയെല്ലാം തെററിക്കാൻ മണ്ഡൽ കമ്മീഷൻ റിപ്പോർട്ട് നടപ്പാക്കാനുള്ള തീരുമാനത്തിനു കഴിഞ്ഞു എന്നതു വാസ്തവമാണ്. എല്ലാ വിഭാഗം അവർണ്ണരും ഉൾപ്പെടെ മുഴുവൻ ഹിന്ദു സമൂഹത്തെയും ഈ ഹിന്ദു വർഗ്ഗീയതയെ ഉപയോഗിച്ച് ഒരുമിച്ചു അണിനിരത്താൻ കഴിയുമെന്നുള്ള കണക്കുകൂട്ടലാണ് തെററിപ്പോയത്. ഈ ഹിന്ദു സമൂഹം അവർണ്ണരും സവർണ്ണരുമായി നെടുകെ പിളരാൻ തുടങ്ങിയതോടെ, സവർണ്ണമേധാവിത്വ ശക്തികൾ അങ്കലാപ്പിലായി. മണ്ഡൽകമ്മീഷൻ റിപ്പോർട്ടിനെ തുടർന്ന് ഉളവായ ഈ സ്ഥിതിവിശേഷം തരണം ചെയ്യാനുള്ള ധൃതിപിടിച്ച നീക്കമായിരുന്നു അദ്വാനിയുടെ രഥയാത്രാ പദ്ധതിക്ക് പിന്നിലുണ്ടായിരുന്നത്. അതുവരെ വിശ്വഹിന്ദു പരിഷത്തിന്റെയും അതിന്റെ സൈനികവിഭാഗമായ ബജ്റംഗ്ദളിന്റെയും കാര്യം എന്നു വിശേഷിപ്പിക്കപ്പെട്ടിരുന്ന രാമക്ഷേത്രനിർമ്മാണം ബി. ജെ. പി. നേരിട്ട് ഏറെറടുത്തു. ഒരു പാർലമെന്ററിപാർട്ടിയെന്ന നിലയ്ക്കുള്ള പരിമിതികളെയെല്ലാം അവഗണിച്ചുകൊണ്ട്, കോടതിവിധി തങ്ങൾ മാനിക്കില്ലെന്നും വിശ്വാസമാണ് തങ്ങൾക്കു പ്രധാനമെന്നും മററുമുള്ള മതരാഷ്ട്രവാദം യാതൊരു മറയും കൂടാതെ പ്രഖ്യാപിക്കാൻ അദ്വാനി തയ്യാറായത്, ഗത്യന്തരമില്ലാതെയായിരുന്നു. ജനാധിപത്യത്തെക്കുറിച്ചെല്ലാമുള്ള ബി. ജെ. പി. യുടെയും മററും പ്രഖ്യാപനങ്ങൾ പൊള്ളയായിരുന്നപ്പോൾ പോലും അത്തരം മുഖംമൂടി നിലനിർത്താൻ അവർ ശ്രമിച്ചിരുന്നു. എന്നാൽ ഈ പുതിയ സാഹചര്യത്തിൽ അതുപോലും വലിച്ചെറിയാൻ അവർ തയ്യാറായി. ഇങ്ങനെ മതേതരത്വവും ജനാധിപത്യവുമെല്ലാം പരസ്യമായി കാററിൽ പറത്തുന്ന ഒരു രാഷ്ട്രീയപാർട്ടിയെ യാതൊരു വിട്ടുവീഴ്ചയും കൂടാതെ ഒററപ്പെടുത്താൻ മററു രാഷ്ട്രീയപാർട്ടികൾ യാതൊരു ജാഗ്രതയും കാണിച്ചില്ലെന്നുമാത്രമല്ല, ബി. ജെ. പിയുമായി പല രീതിയിൽ ധാരണയുണ്ടാക്കാൻ എല്ലാ രാഷ്ട്രീയകക്ഷികളും ശ്രമിച്ചിരുന്നു എന്നുകൂടി വ്യക്തമാക്കപ്പെടുകയും ചെയ്തു. ഇവിടെ നിലനിൽക്കുന്ന ജനാധിപത്യത്തിന്റെയും മതേതരത്വത്തിന്റെയും തനിനിറമാണ് ഇങ്ങിനെ അനാവരണം ചെയ്യപ്പെട്ടിരിക്കുന്നത്.

ഒക്ടോബർ 30-ാംനു നടന്ന സംഭവവികാസങ്ങളുടെ പശ്ചാത്തലത്തിൽ, പള്ളിപൊളിച്ചു ക്ഷേത്രം പണിയുമെന്ന പ്രഖ്യാപനങ്ങൾ നടക്കാതെപോയതിനെത്തുടർന്നുള്ള തിരിച്ചടി സവർണ്ണമേധാവിത്വ ശക്തികൾക്ക് ക്ഷീണമുണ്ടാക്കിയിട്ടുണ്ടെങ്കിൽക്കൂടി, രാമക്ഷേത്രത്തിനുവേണ്ടി ഏതാനും രക്തസാക്ഷികളെ കിട്ടിയതുകൊണ്ട്, അതിന്റെ വൈകാരിക പരിവേഷം ഉപയോഗിച്ചു കൂടുതൽ കരുത്തോടെ തിരിച്ചുവരാനുള്ള തയ്യാറെടുപ്പിലാണ് അവർ. പത്തുലക്ഷം പേരുടെ രാമസൈന്യത്തിനുവേണ്ടിയുള്ള ആഹ്വാനം പുറപ്പെടുവിച്ചു കഴിഞ്ഞു. ഹിന്ദുഭൂരിപക്ഷത്തിന്റെ വോട്ടിനെ ആശ്രയിക്കാൻ കഴിയില്ലെങ്കിൽ, സവർണ്ണ ഫാസിസ്ററുശക്തിയെ തന്നെ വളർത്തി ഹിന്ദുരാഷ്ട്രം സ്ഥാപിക്കും എന്ന ദിശ

യിലാണ് സവർണ്ണമേധാവിത്വശക്തികൾ നീങ്ങിക്കൊണ്ടിരിക്കുന്നത്. ചുരുക്കത്തിൽ, മണ്ഡൽ കമ്മീഷൻ റിപ്പോർട്ടിന്റെ ഫലമായി പുതിയ സാമൂഹിക ധ്രുവീകരണവും അതിനോടുള്ള പ്രതികരണമെന്ന നിലയ്ക്കു ശക്തിപ്പെടാനിടയുള്ള സവർണ്ണഫാസിസവും ഇന്ത്യൻ രാഷ്ട്രീയത്തിലെ നിർണ്ണായകമായ വഴിത്തിരിവിന്റെ സൂചകങ്ങളാണ്.

ഈ സംഭവവികാസങ്ങളുടെ പ്രാധാന്യം തിരിച്ചറിഞ്ഞുകൊണ്ടുള്ള രാഷ്ട്രീയ ഇടപെടലാണ് യഥാർത്ഥജനാധിപത്യ മതേതര വിപ്ളവ ശക്തികളുടെ ഭാഗത്തുനിന്ന് ഉണ്ടാകേണ്ടത്. സവർണ്ണഫാസിസ്റ്റു ശക്തികൾക്കെതിരായി പിന്നോക്ക ന്യൂനപക്ഷ വിഭാഗങ്ങളുടെയും, മററു മർദ്ദിത ജനവിഭാഗങ്ങളുടെയും വിശാലമായ ഐക്യനിര കെട്ടിപ്പടുക്കുന്ന രാഷ്ട്രീയ കടമയാണ് പുരോഗമനശക്തികളുടെ മുന്നിലുള്ളത്.

## പുതിയ സംഭവവികാസങ്ങൾ

മണ്ഡൽകമ്മീഷൻ റിപ്പോർട്ടിന്റെയും ബാബറിമസ്ജിദ്പ്രശ്നത്തിന്റെയും ആഘാതത്തിൽ വി. പി. സിംഗ് ഗവൺമെന്റ് നിലംപതിക്കുകയും ചന്ദ്രശേഖർ പ്രധാനമന്ത്രിയായുള്ള പുതിയ സംവിധാനം നിലവിൽവരികയും ചെയ്തത്, ഇന്ത്യൻ രാഷ്ട്രീയത്തിൽ കുത്തകശക്തികളും സവർണ്ണശക്തികളും വഹിക്കുന്ന പങ്കെന്താണെന്നു വ്യക്തമാകുന്നു. മണ്ഡൽകമ്മീഷൻറിപ്പോർട്ടിന്റെ ഫലമായി ഉണ്ടാകുന്ന ഒരു സാമൂഹികധ്രുവീകരണത്തിന്റെ അടിസ്ഥാനത്തിൽ. രാഷ്ട്രീയചേരിതിരിവ് രൂപംകൊള്ളുന്നതിനെ തടയുക എന്നതാണ് കുത്തകശക്തികളുടെയും സവർണ്ണമേധാവിത്വശക്തികളുടെയും ലക്ഷ്യം. അതിൽ അവർ താൽക്കാലികവിജയം നേടിക്കഴിഞ്ഞു. വി. പി. സിംഗിന്റെ നേതൃത്വത്തിലുള്ള ജനതാദളം വിഭാഗം, തങ്ങളുടെ ലിബറൽസമീപനത്തിലൂടെ, ഇന്ത്യയുടെ അഖണ്ഡതനേടിയെടുക്കാം എന്നാണ് വ്യാമോഹിക്കുന്നത്. എന്നാൽ. അവരുടെ ലിബറലിസം അവരുടെ പിടിവിട്ടുപോകുമെന്നും ദേശീയശക്തികളുടെയും പിന്നോക്ക ന്യൂനപക്ഷവിഭാഗങ്ങളുടെയും മുന്നേററം, തങ്ങളുടെ നിലനിൽപ്പിനെതന്നെയും ചോദ്യം ചെയ്തേക്കുമെന്നും അഖിലേന്ത്യാകുത്തകകളും അവരുടെ ബാഹ്യയജമാനൻമാരും ഭയപ്പെടാൻ തുടങ്ങിയിട്ടുണ്ട്. അതുകൊണ്ട്, ആരംഭിച്ചു കഴിഞ്ഞ ധ്രുവീകരണത്തെ തടുത്തുനിറുത്തുകയും തിരിച്ചുവിടുകയും ചെയ്യാനാണ് അവർ ശ്രമിക്കുന്നത്. ചന്ദ്രശേഖർ ഗ്രൂപ്പും കോൺഗ്രസ് (ഐ) യും തമ്മിലുള്ള കൂട്ടുകെട്ടിലൂടെ തൽക്കാലം ഉണ്ടാക്കിയിട്ടുള്ള സർക്കാരിന് ഇത്തരമൊരു കടമ നിർവ്വഹിക്കാൻ കഴിയുമെന്ന് അവർ കണക്കുകൂട്ടുന്നു. യഥാർത്ഥത്തിൽ, ഇന്ത്യൻഭരണാധികാരിവർഗ്ഗത്തിൽ നിലനിന്നുപോന്നിട്ടുള്ള സവർണ്ണമേധാവിത്വശക്തികളും കുത്തകതാത്പര്യങ്ങളും തമ്മിലുള്ള കൂട്ടുകെട്ട് ഇപ്പോഴും ശക്തമായിത്തന്നെ ആധിപത്യത്തിൽ തുടരുന്നു എന്ന് കാണാൻ കഴിയും.

പിന്നോക്ക വിഭാഗങ്ങളുടെയും ന്യൂനപക്ഷങ്ങളുടെയും ദേശീയശക്തികളുടെയുമെല്ലാം നേതൃത്വം അവകാശപ്പെട്ട് ഉയർന്നുവരുന്ന രാഷ്ട്രീയകക്ഷി

കളെയും വ്യക്തികളെയുമെല്ലാം വിലയ്ക്കെടുക്കാനും വരുതിയിലൊതുക്കാനും കുത്തകശക്തികൾക്കും സവർണ്ണമേധാവിത്വശക്തികൾക്കുമുള്ള കഴിവു കുറച്ചു കാണാൻ പാടില്ല. കുത്തകശക്തികൾക്കും സവർണ്ണമേധാവിത്വത്തിനുമെതിരായ രണ്ടുമുഖ്യസമരമുന്നണികളായ, ദേശീയവിമോചനസമരങ്ങളുടെയും പിന്നോക്ക, ന്യൂനപക്ഷവിഭാഗങ്ങളുടെയും തനതായ രാഷ്ട്രീയ നേതൃത്വങ്ങൾ വികസിപ്പിച്ചെടുത്തുകൊണ്ടുമാത്രമേ ഈ അവസ്ഥയെ തരണംചെയ്യാൻ പുരോഗമനശക്തികൾക്കു കഴിയൂ. തീർച്ചയായും അങ്ങേ അററം സങ്കീർണ്ണവും ദീർഘിച്ചതുമായ സമരത്തിലൂടെമാത്രമേ ഈ ലക്ഷ്യം നേടാനാവൂ. പുരോഗമനവിപ്ലവശക്തികൾ നേരിടുന്ന ഈ വെല്ലുവിളിയുടെ സ്വഭാവം ശരിയായി തിരിച്ചറിയുകയും അതിനനുസരിച്ചുരാഷ്ട്രീയ ഇടപെടലിനു തയ്യാറെടുക്കുകയുമാണ് ഇന്നാവശ്യമായിട്ടുള്ളത്.

---

*** ബാബറിമസ്ജിദ് മുസ്ലീംങ്ങൾക്കു വിട്ടുകൊടുക്കുക.**

*** സാമ്പത്തികസംവരണവാദത്തെ പരാജയപ്പെടുത്തുക.**

*** സവർണ്ണഫാസിസ്ററുകൾക്കെതിരെ അധഃസ്ഥിത-പിന്നോക്കജാതി-മതന്യൂന പക്ഷങ്ങൾ ഐക്യപ്പെടുക.**

**സി. ആർ. സി.**
**സി. പി. ഐ [എം. എൽ.]**
**സംസ്ഥാനകമ്മിററി**

**വില: 1 രൂപ**